

എം. കൃഷ്ണൻനായർ

# സാഹിത്യവാരഫലം

## ദിനക്കുറിപ്പുകൾ



**കാ**ലത്ത് പത്തു മണി. എൻെറ അഭ്യുദയ ത്തിൽ തൽപ്പരനാണ് എം.പി. അപ്പൻസ്സാറ് അദ്ദേഹം ടെലിഫോണിൽക്കൂടി പറഞ്ഞു. 'പ്രപഞ്ചമെന്ന പ്രവാഹത്തിൻെറ രണ്ടററത്തുമുള്ള കുമിളകളാണ് നക്ഷത്രവും മനുഷ്യനുമെന്നു സാഹിത്യവാരഫലത്തിൽ കണ്ടു. ആ വിഷയ ത്തെക്കുറിച്ച് ഒരു പുസ്തകംതന്നെ എഴുതാം. എഴുതണം,

പത്ത്, ഇരുപത്:- ഹരിപ്പാട്ടുകാരാണ് (കള്ളം. അതിനും വടക്കാണു സ്ഥലം) യുവതിയും യുവാവും. യുവാവിനു താടിയുണ്ട്. രോമമില്ലാത്ത കവിളിൻെറ ഭാഗത്തു സിന്ദൂരത്തിൻെറ പാട്. എന്തോ പററിയിരിക്കുന്നു വെന്ന് അബദ്ധമെഴു ന്നള്ളിക്കാൻ ഭാവിച്ചതാണ് ഞാൻ. പക്ഷേ, കണ്ണു രക്ഷിച്ചു. യുവതിയുടെ നെററിയിലെ സിന്ദൂരപ്പൊട്ട് ലേശം മാഞ്ഞിരിക്കുന്നു. വീട്ടിനടു ത്തുള്ള ലോഡ്ജിൽനിന്നു നേരേ എന്നെക്കാണാൻ പോന്നവരാണ് രണ്ടു പേരും. വട്ടമൊത്ത സിന്ദൂരതിലകം ഉദാത്തത ആവഹിക്കും. ആ വട്ടം തകർക്കുന്ന പ്രക്രിയയ്ക്കു ഉദാത്തത കൂടും.

രണ്ട്, മുപ്പത്:- തോമസ് മെർട്ടൻെറ Asian Journal യാദൃച്ഛികമായി കൈയിൽ വന്നതാണ്. വെറുതെയങ്ങു തുറന്നുനോക്കിയപ്പോൾ നമ്മുടെ വൈസ് ചാൻസലർ ഡോക്ടർ ജി.ബി മോഹനൻ തമ്പിയുടെ ഒരഭിപ്രായം മെർട്ടൻ പുസ്തകത്തിൽ ചേർത്തിരിക്കുന്നു. ദീർഘമായ ആ ഖണ്ഡികയിൽ പ്രതിഭ അല്ലെങ്കിൽ poetic sensibility അഭ്യാസം കൊണ്ടു ദർപ്പണസദൃശമാകുമെന്നു ഡോക്ടർ രേഖപ്പെടുത്തിയിട്ടുണ്ട്. ഇത് ആൻറി പൊയട്രി ക്കും ചേരുമെന്ന് മെർട്ടൻ പറയുന്നു.

നാലു, പത്ത്:- സീമോൻെറ പുസ്തകം തുറന്നു. ഒരുവാക്യം. 'At heart every girl wants to be paid.'

## ഫൂക്കോയുടെ പെൻഡുലം

**മ**ധ്യകാലയളവിലെ അദ്ഭുതങ്ങളെയും സന്ന്യാസിമാങ്ങളിലെ സവിശേഷതകളെയും ആവിഷ്കരിക്കുന്ന The Name of the Rose എന്ന നോവലെഴുതി വിശ്വവിഖ്യാതനായിത്തീർന്ന ഉമ്പർ ടോ എകോയുടെ അന്യാദൃശമായ രണ്ടാമത്തെ നോവലാണ് 'ഫൂക്കോയുടെ പെൻഡുലം' (Foucault's Pendulam—Picador. £ 2 = 50. Published 1990). മിലാനിലെ ഒരു പ്രസിദ്ധീകര ണശാലയിൽ പ്രവർത്തിക്കുന്ന മൂന്നുപേരാണ് ഈ നോവലിലെ പ്രധാന കഥാപാത്രങ്ങൾ. ആദ്യത്തെയാൾ ഡിയോട്ടെല്ലവി. ജൂതരുടെ തോറയിലൂടെ (Torah) സത്യം കണ്ടെത്താമെന്ന് അയാൾ വിശ്വസിക്കുന്നു. തോറയിലെ അക്ഷര ങ്ങളുടെ അന്യോന്യ പരിവർത്തനങ്ങളിലൂടെ കേവലസത്യം സാക്ഷാത് കരിക്കാമെന്നു കരുതു ന്ന അയാളുടെ ശരീരത്തിലെ സെല്ലുകൾ ഈ പരിവർത്തനങ്ങൾ നടത്തുകയാണ്. അർത്ഥമി ല്ലാത്ത പുതിയ സെല്ലുകൾ ഉണ്ടാകുന്നു. വിശ്വാസം കൂടാതെ അന്ധമായി അവ നേരമ്പോ ക്കുകൾ കാണിക്കുന്നു. ഇതുതന്നെയാണ് ക്യാൻ സർ (That is why I am dying.... and you know it എന്ന് അയാൾ സ്നേഹിതനോടു പറയുന്നു). ബെൽബോയും ദുരന്തത്തിലായി. കഥ പറയുന്ന കസോബെൻ (Casaubon. ഫ്രഞ്ചുച്ചാരണം കസൊബൊങ്. ഒരു ബ്രിട്ടീഷ് നോവലിസ്ററിൻെറ കഥാപാത്രത്തിൻെറ പേരാണ് കസോബെൻ എന്നു നോവലിൽ കാണുന്നതുകൊണ്ട് പേര് ആ വിധത്തിൽ ഉച്ചരിച്ചാൽ മതി) ഉന്മാദത്തിലേക്കു നീങ്ങുന്നതായി നമ്മൾ മനസ്സിലാക്കുന്നു. എന്തു കൊണ്ടാണ് മൂന്നുപേരും ദുരന്തത്തിലെത്തിയത്? അതിൻെറ ഉത്തരം എകോ നല്കുന്നില്ല.

പ്രസിദ്ധീകരണശാലയിലിരുന്ന് പ്രകൃത്യതീത സംഭവങ്ങളെക്കുറിച്ചു പര്യാലോചന ചെയ്യുന്ന ആ മൂന്നുപേർക്കും Knights Templars കെട്ടിച്ചമച്ച ഒരു രഹസ്യത്തെക്കുറിച്ച് അറിവു കിട്ടുന്നു. കുരിശുയുദ്ധം നടന്ന കാലത്ത് രൂപവത്കരിക്ക പ്പെട്ട സംഘടനയായിരുന്നു അത്. തീർത്ഥാടകരെ സംരക്ഷിക്കാൻ എ.ഡി. 1118-ൽ ചില യോദ്ധാ ക്കൾ സന്നദ്ധരായി. കാലം കഴിഞ്ഞപ്പോൾ അവർ യൂറോപ്പിലെ പ്രബല സംഘടനയായി. ഒടുവിൽ ഫ്രാൻസിലെ രാജാവ് അവരെ പീഡിപ്പിച്ചു. 1314-ൽ എല്ലാ യോദ്ധാക്കന്മാരെയും അദ്ദേഹം കുററിയിൽക്കെട്ടി എരിച്ചുകളഞ്ഞു. അയസ്കാന്തപ്രവാഹങ്ങളെ നിയന്ത്രിച്ച് ലോക

**ഉത്തമമായ കഥ ജന്മവാസനാപരമായി രിക്കും. അതു കഥാകാരൻെറ അജ്ഞാഗരിത മനസ്സിൽ നിന്നു ഉയർന്നു വരുന്നതായിരിക്കും.**

771



സൂസൻ സൊൻടാഗ്

**സൂസൻ സൊൻടാഗ് ചിന്തകളെ റബ്ബറിനെയെന്നപോലെ വലിച്ചു നീട്ടുന്നു. അപ്പോൾ ചിന്ത അസത്യമായിത്തീരും.**

ത്തെ കീഴടക്കാമെന്ന പദ്ധതിയായിരുന്നു ആ യോദ്ധാക്കളുടേത്. ഈ രഹസ്യത്തിൻെറ സ്വഭാവമറിയാൻ ഫൂക്കോയുടെ പെൻഡുലത്തിൻെറ താഴെ ഒരു ഭൂപടം വച്ചാൽ മതിയെന്ന് അവർക്കു തോന്നി. ഷാങ് ബെർനാർ ലേയോങ് ഫൂക്കോ (Jean Bernard Leon Foucault) ഫ്രഞ്ച് ഭൗതികശാസ്ത്രജ്ഞനായിരുന്നു. (കാലം 1819–68) ഫ്രാൻസിലെ പങ്തേയോങ്ങിൽ (Pantheon = പാരീസിലെ ദേശീയസ്മാരകം. പ്രസിദ്ധരായ ഫ്രഞ്ചുകാരെ അവിടെ അടക്കം ചെയ്യുന്നു) ഇരുന്നൂറടിയുള്ള പെൻഡുലം അദ്ദേഹം തൂക്കി. തറയിൽ വിരിച്ച മണ്ണിൽ പാടുവീഴ്ത്തുന്ന ആ പെൻഡുലം ഭൂമിയുടെ ഭ്രമണത്തെ സ്പഷ്ടമാക്കിക്കൊടുത്തു. ഭൂമി താഴെ കറങ്ങുമ്പോൾ പെൻഡുലം ഒരുതലത്തിൽത്തന്നെ സ്പന്ദിച്ചു കൊണ്ടിരിക്കും. അങ്ങനെ എല്ലാ ചൊവ്വിലും അത് പാടുകൾ ഉണ്ടാക്കും. ഇന്നും പാരീസിലുണ്ട് ഈ പെൻഡുലം. ഫൂക്കോ നിർമ്മിച്ച ഇതിനെ ഫൂക്കോയുടെ പെൻഡുലം എന്നു വിളിക്കുന്നു. ഭൂമിയുടെ അയസ്കാന്തപ്രവാഹങ്ങളെ നിയന്ത്രിക്കാനുള്ള സ്ഥലം ഈ പെൻഡുലം കാണിച്ചു കൊടുക്കുമെന്നാണ് സങ്കല്പം. മൂന്നുപേരും ഭൂപടം വയ്ക്കാനും അതിനോടു ബന്ധപ്പെട്ട പരീക്ഷണങ്ങൾ നടത്താനും യത്നിക്കുമ്പോൾ അവരുടെ ശത്രുക്കളായ ചില പ്രകൃത്യതീതശക്തിവാദികൾ, രഹസ്യം (പദ്ധതി) വെളിവാക്കിയില്ലെങ്കിൽ അവരെ കൊന്നുകളയുമെന്നു ഭീഷണിപ്പെടുത്തുന്നു.

ഇതിവൃത്തത്തിൽ പിന്നോക്കം നില്ക്കുന്ന ഈ നോവലിൻെറ പ്രധാനപ്പെട്ട വിഷയമെന്താണ്? മനസ്സിരുത്തി വായിക്കുന്നവർക്ക് അത് ബോധപ്പെടും എന്നാണെൻെറ വിശ്വാസം. നോവലിൽനിന്ന് ഒരുഭാഗം തർജ്ജമചെയ്തു ചേർക്കട്ടെ.

"....1855–നുശേഷം അത് [പെൻഡുലം] ഇവിടെയുണ്ട്... മധ്യഭാഗത്തുള്ള ഇടക്കമ്പിയിലെ ദ്വാരത്തിൽനിന്ന് അതു തൂങ്ങിക്കിടക്കുകയാണ്."

"അത് എന്തുചെയ്യുന്നു? വെറുതെ തൂങ്ങിക്കിടക്കുന്നതേയുള്ളോ?"

"അത് ഭൂമിയുടെ ഭ്രമണത്തെ കാണിക്കുന്നു. ഏതു ബിന്ദുവിൽനിന്ന് അതു തൂക്കിയിട്ടിരിക്കുന്നുവോ ആ ബിന്ദു ചലനംകൊള്ളുന്നില്ല."

"എന്തുകൊണ്ട് അതു ചലിക്കുന്നില്ല?"

"ബിന്ദുവായതുകൊണ്ടു മാത്രം... അതിനു മാനമില്ല (dimension). വലത്തോട്ടോ ഇടത്തോട്ടോ മേലോട്ടോ താഴോട്ടോ അതിനു ചലിക്കാനാവില്ല. അതുകൊണ്ട് അതു ഭൂമിയോടൊരുമിച്ചു കറങ്ങുന്നില്ല. അതിനുചുററും അതിനുതന്നെ കറങ്ങാൻ വയ്യ. "അതിനുതന്നെ" എന്നൊന്ന് ഇല്ല."

"പക്ഷേ, ഭൂമി കറങ്ങുന്നല്ലോ."

"ഭൂമി കറങ്ങുന്നു. പക്ഷേ, ബിന്ദു കറങ്ങുന്നില്ല." (പുറം 5, 6)

പെൻഡുലത്തിനെന്നപോലെ ഓരോ വ്യക്തിക്കുമുണ്ട് ബിന്ദു. അവിടെനിന്നു നോക്കൂ. വ്യാമോഹമാർന്ന ചലനങ്ങൾ നിങ്ങൾക്കു കാണാം. ഇതാണ് എകോയുടെ സന്ദേശം.

സങ്കീർണ്ണവും ദുർഗ്രഹവുമാണ് ഈ നോവൽ. പാണ്ഡിത്യത്തെ കാണിക്കുന്ന ഖണ്ഡികകളേ എവിടെയുമുള്ളു. പക്ഷേ, ഹിമാലയം താണ്ടി എവറസ്ററിൽ കയറിനിന്നു നാലുപാടും നോക്കിയാൽ എന്തൊരനുഭൂതിയായിരിക്കും? ആ അനുഭൂതിയാണ് ഇതു ജനിപ്പിക്കുക. ധൈഷണികഭാവനയുടെ പരകോടി ഞാൻ ഈ കലാശില്പത്തിൽ കാണുന്നു.

നോവലിലെ ചില നിരീക്ഷണങ്ങൾ:-

1. If two things don't fit, but you believe both of them, thinking that somewhere, hidden, there must be a third thing that connects them, that's credulity (Page 49).

2. Morons can even win the Nobel prize (Page 66).

3. Fools don't claim that cats bark, but they talk about cats when everyone else is talking about dogs (Page 64).

4. "You attribute to the others what you're doing yourself and since what you're doing yourself is hateful, the others become hateful" (Page 620).

ഉമ്പർടോ എകോ, ബോലോന്യാ സർവകലാശാലയിലെ സീമിയോട്ടിക്സ് പ്രഫെസറായ അങ്ങയുടെ മുൻപിൽ കേരളമെന്ന കൊച്ചു സ്റ്റെയിററിൻെറ തലസ്ഥാനത്ത് ഇരുന്നുകൊണ്ട് ഞാൻ നമസ്കരിച്ചുകൊള്ളട്ടെ. അങ്ങയെപ്പോലുള്ള പ്രതിഭാശാലികൾ ലോകത്തുള്ളപ്പോൾ ഞാനും എൻെറ ആളുകളും 'ട്രിവിയൽ മസ്കിറേറാസി'നെ (ക്ഷുദ്രത്വമുള്ള കൊതുകുകളെ) പൊക്കിക്കൊണ്ടു നടക്കുകയാണല്ലോ.

## പഞ്ചാരക്കവിത

കവിയും നോവലിസ്ററുമായ ലോറൻസ് ഡറൽ എവിടെയോ എഴുതിയ ഒരുസംഭവം ഓർമ്മയിലെത്തുന്നു. "കലാകാരന്മാരോടുള്ള അവളുടെ മനോഭാവത്തിൽനിന്ന് അവൾ എന്നെ സ്നേഹിച്ചിരുന്നുവെന്ന് എനിക്കു മനസ്സിലാക്കാൻ കഴിഞ്ഞു. കാലത്ത് ഒരു ഫോൺകാളിലൂടെ അവൾ എന്നെ വിളിച്ചുണർത്തി. ഉടനെ ഒരു ടാക്സിയിൽ ഒരുകുപ്പി 'ഷംപേനു'മായി അവളെത്തി. എന്നിട്ടു പറഞ്ഞു:- 'ബോർഹെസ് മരിച്ചു. എന്നിൽനിന്നല്ലാതെ മററാരിൽനിന്നും അങ്ങ് ഈ വാർത്തയറിയരുതെന്ന് എനിക്കു നിർബ്ബന്ധമുണ്ടായിരുന്നു' " ലയത്തിൻെറ മുന്തിരിച്ചാറിലൂടെ മരണത്തിൻെറ ദുഃഖവാർത്ത അറിയിക്കുന്നതാണ് കവിത. അപ്പോൾ ആഹ്ളാദമറിയിക്കുന്നതു കവിതയാവില്ലേ? അതിനും ഡറൽ സമാധാനം നല്കിയിട്ടുണ്ടെന്നാണ് എൻെറ ഓർമ്മ പറയുന്നത്. ഓർമ്മപ്പിശകു വരുന്നത് അത് ഒരിക്കൽ എഴുതിയോ ഇല്ലയോ എന്ന കാര്യത്തിൽ മാത്രം. ഡറൽ ഒരിക്കൽ ഒരു സർവകലാശാലയിൽ കവിതയെക്കുറിച്ചു പ്രസംഗിക്കാൻ പോയി. അദ്ദേഹം കുട്ടികളോട് ആവശ്യപ്പെട്ടു:- 'ശവത്തെക്കുളിപ്പിച്ച് സംസ്കാരത്തിന് ഒരുക്കുന്ന കൃത്യത്തിൽ ഏർപ്പെട്ടവരിൽ ആരെങ്കിലുമുണ്ടെങ്കിൽ കൈ ഉയർത്തട്ടെ.' ആരുമില്ല. 'കുഞ്ഞുങ്ങൾ ജനിക്കുന്നതു കണ്ടിട്ടുള്ളവർ ആരെങ്കിലുമുണ്ടെങ്കിൽ കൈ ഉയർത്തട്ടെ.' ആരുമില്ല. കവിതയുടെ പണിപ്പുരയിലെ രണ്ട് അടിസ്ഥാനാനുഭവങ്ങളിൽനിന്ന് സമുദായം നമ്മളെ രക്ഷിക്കുന്നതെങ്ങനെയെന്ന് ഇപ്പോൾ മനസ്സിലായോ എന്നു ഡറൽ കുട്ടികളോടു ചോദിച്ചു. അപ്പോൾ മരണത്തിൻെറ വിഷാദം മാത്രമല്ല, ജനനത്തിൻെറ ആഹ്ളാദവും ഡറൽ

അംഗീകരിക്കുന്നുവെന്നു വ്യക്തമാകുന്നു. ഈ അടിസ്ഥാനപരങ്ങളായ അനുഭവങ്ങളില്ലാതെയും കാവ്യം രചിച്ച് മനുഷ്യരെ ക്ലേശിപ്പിക്കാമെന്നു തെളിയിക്കുകയാണ് പ്രഫെസർ സി.ജെ. മണ്ണുമ്മൂട്. (മാതൃഭൂമി ആഴ്ചപ്പതിപ്പിലെ 'കാശ്മീർ' എന്ന കാവ്യം). പ്രയോഗിച്ചു പ്രയോഗിച്ച് വികാരം ചോർന്നുപോയ കുറെ മധുരപദങ്ങളെടുത്ത് കാശ്മീരിന്റെ വർണ്ണന നിർവ്വഹിച്ചിട്ട് ഭാരതത്തിന്റെ ശക്തിസിംഹത്തെ ഉണർത്താതിരിക്കൂ എന്നൊരു താക്കീത് അദ്ദേഹം പാകിസ്ഥാനു നല്കുന്നു.

ഭാരതത്തിൽ തിരുനെററിയിൽ ചൂടുന്ന
ചാരുവാം കുങ്കുമപുഷ്പതിലകമേ
ചീനാർമരങ്ങളും പോപ്ളാർസഹജരും
തോൾചേർന്നു നില്ക്കുന്ന നന്ദനോദ്യാനമേ

എന്ന് മണ്ണുമ്മൂട് കാവ്യം തുടങ്ങുന്നു. "മരച്ചീനി വയ്ക്കാനരക്കട്ടെ തേങ്ങാ/ പെരുക്കാലനും വന്നിരിക്കട്ടെ തിന്മാൻ" എന്ന വികൃതങ്ങളായ വരികൾ കേട്ടാലുണ്ടാകുന്ന 'രസം'പോലും മണ്ണുമ്മൂടിന്റെ വരികൾ ഉളവാക്കുന്നില്ലല്ലോ. ഇത്തരം 'പഞ്ചാരവരി'കളുടെ കാലം എന്നേ കഴിഞ്ഞു. അതു മനസ്സിലാക്കാതെ ഇങ്ങനെ 'ഫെയ്ക്കാ'യ നിർമ്മാണത്തിൽ കവി തൽപരനാകുന്നത് കേരളീയരുടെ ദൗർഭാഗ്യത്താലാണ്.



ആന്ന അഹ്മാതവയുടെ (റഷ്യൻ കവയിത്രി) ശരിയായ പേര് ആന്ന ഗോറിയങ്കോ എന്നായിരുന്നു. (Anna Akhmatova—— Anna Gorenko) മകൾ കവിതയെഴുതി പ്രസിദ്ധപ്പെടുത്താൻ പോകുന്നുവെന്ന് അച്ഛനറിഞ്ഞയുടനെ അദ്ദേഹം അവളെ വിളിച്ചു പറഞ്ഞു: "നീ കവിത പ്രസിദ്ധപ്പെടുത്തുന്നതിൽ എനിക്ക് എതിരില്ല. പക്ഷേ, ബഹുമാനിക്കപ്പെടുന്ന ഒരു പേരിനെ ദൂഷിപ്പിക്കരുത്" മകൾ സമ്മതിച്ചു. അതുകൊണ്ടാണ് ഗോറിയങ്കോ, അഹ്മാതവ ആയത്. എങ്കിലും രണ്ടാമത്തെ പേരും മാനിക്കപ്പെടുന്നു. മകൾ സ്വന്തം പേരിനോ അച്ഛനോ കുടുംബത്തിനോ അപകീർത്തി ഉണ്ടാക്കിയില്ല.

## ചോദ്യം, ഉത്തരം

"'നിങ്ങളെത്ര നല്ല നിരൂപകൻ' എന്നു മുഖത്തു നോക്കിപ്പറയുന്നവരോടു നിങ്ങൾക്കുള്ള മനോഭാവമെന്ത്?"

"ആ മനുഷ്യൻ മററു പലരോടും കള്ളം പറയുമെന്ന്."

"സൂസൻ സൊൺടാഗ് എന്ന പ്രതിഭാശാലിനിയെ നിങ്ങൾ പുച്ഛരിക്കുന്നതു ശരിയാണോ?"

"സൂസൻ സൊൺടാഗ് ചിന്തകളെ റബ്ബറിനെയെന്നപോലെ വലിച്ചു നീട്ടുന്നു. അപ്പോൾ ചിന്ത അസത്യമായിത്തീരും."

"പരുക്കൻ സ്വഭാവമുള്ള ഭർത്താവ് ഒരുദിവസം ഭാര്യയോടു മര്യാദയ്ക്കു പെരുമാറിയാൽ എന്തു മനസ്സിലാക്കണം അവൾ?"

"വേറെ ഏതോ സ്ത്രീയോട് അയാൾക്കു അഭിനിവേശമുണ്ടെന്ന്."

"ഭർത്താവിനെ അലട്ടുന്നവരാണ് ഭാര്യമാരെന്നു പറയുന്നതു ശരിയാണോ?"

"സോക്രട്ടീസിനെ അദ്ദേഹത്തിന്റെ ഭാര്യ അലട്ടിയിരുന്നു. ടോൾസ്റേറായി വീട്ടിൽനിന്നിറങ്ങി ഓടിയതും പിന്നീട് തീവണ്ടിയാപ്പീസിൽ കിടന്നു മരിച്ചതും ഭാര്യയുടെ കുററപ്പെടുത്തൽ കൊണ്ടാണ്. എബ്രഹാം ലിങ്കണും ഇങ്ങനെ വിഷമിച്ചിരുന്നു. പിന്നെ എല്ലാ സ്ത്രീകളും പുരുഷന്മാരെ കുററപ്പെടുത്തുന്നവരാണെന്ന നിങ്ങളുടെ അഭിപ്രായം ശരിയല്ല. പതിനെട്ടുവയസ്സിനു താഴെയുള്ള പെണ്ണുങ്ങൾക്ക് ആ ദോഷമില്ല. അവർ വിവാഹം കഴിച്ചവരായിരിക്കില്ല."

"നിങ്ങൾ സ്ത്രീകളെ ശകാരിക്കുന്നുവെന്ന് പലരും പറയുന്നല്ലോ."

"ഞാൻ അങ്ങനെ ശകാരിക്കാറില്ല. എനിക്കു സ്ത്രീകളോടു ബഹുമാനമാണ്. പല നിലകളിലും പുരുഷന്മാരെക്കാൾ അവർ മേലേക്കിടയിലാണ്. പുരുഷന്റെയും സ്ത്രീയുടെയും ദൗർബ്ബല്യങ്ങൾ ഞാനെടുത്തു കാണിക്കുമ്പോൾ പുരുഷന്റെ കാര്യം വിട്ടിട്ട് സ്ത്രീയെ ഞാൻ കുററപ്പെടുത്തുന്നുവെന്നു ചിലർ കരുതിക്കൂട്ടി പറയുന്നു. അത്രേയുള്ളൂ."

"പിശുക്കന്മാരെ എല്ലാവർക്കും പുച്ഛമാണ് അല്ലേ?"

"അതേ. പക്ഷേ, ഫാദർ ഇൻ ലാ പിശുക്കനായിരിക്കുകയും പിന്നീട് മരുമക്കൾക്കുവേണ്ടി അങ്ങു മരിക്കുകയും ചെയ്താൽ ആ മരുമക്കൾ അയാളെ സ്തുതിച്ചുതുടങ്ങും."

"നിങ്ങളെ സിനിമാതിയേറ്ററിൽ കാണാറില്ലല്ലോ."

"തീയേറ്ററിൽ ചെന്നിരുന്നു ചലച്ചിത്രം കാണാൻ എന്നെക്കൊണ്ടാവില്ല. മനസ്സിരുത്തി നോക്കിക്കൊണ്ടിരുന്നാലേ സിനിമകാണൽകൊണ്ടു പ്രയോജനമുള്ളൂ. അതിന് എനിക്കു കഴിയില്ല. കാത്തിരിപ്പും എനിക്കു ദുസ്സഹമാണ്. അഞ്ചുമണിക്കു കാറ് കൊണ്ടുവരും മീററിങ്ങിനു പോകാൻ എന്നു പറഞ്ഞിട്ട് അഞ്ചരമണിവരെ അവർ വരാതിരുന്നാൽ ഞാൻ വീട്ടിൽനിന്ന് ഇറങ്ങിപ്പോകും. അവർ പിന്നെ എത്ര ശ്രമിച്ചാലും എന്നെ കിട്ടില്ല. ബാങ്കിൽച്ചെന്നു കുറെനേരം കാത്തിരിക്കേണ്ടി വരുമ്പോഴും അസ്വസ്ഥതയാണ് എനിക്ക്. അതൊഴിവാക്കാൻ പുസ്തകം വായിക്കുന്നു. അങ്ങനെ പുസ്തകം കൊണ്ടുനടക്കുന്നത് പ്രകടനാത്മകതയായി ചിലർ തെററിദ്ധരിക്കുന്നു."

"ചില സ്ത്രീകൾ വിരൂപന്മാരെ സ്നേഹിക്കുന്നതിന്റെ പിറകിലുള്ള മനഃശാസ്ത്രമെന്താണ്?"

"വൈരൂപ്യമുള്ള പുരുഷന്മാർക്കു സ്വത്വത്തിന്റെ—പേഴ്സനാലിററിയുടെ—സവിശേഷത കാണും. സൗന്ദര്യത്തെക്കാൾ അതിനെയാണ് സ്ത്രീകൾ ആദരിക്കുക."

"വീട്ടിലെ നല്ല ചായപോലും കപ്പോടുകൂടി ദൂരെയെറിയുന്നവൻ വേറെ വീട്ടിൽച്ചെന്നു അവിടത്തെ സുന്ദരി കൊടുക്കുന്ന തണുത്ത, കടുപ്പം കുറഞ്ഞ ചായ രുചിയോടെ കുടിക്കുന്നതിന്റെ രഹസ്യമെന്ത്?"

"ഭാര്യ സുന്ദരിയാണെങ്കിലും അവളുടെ സൗന്ദര്യവും പരിമളവും ചായയിലേക്കു പകരില്ല. അന്യഭവനത്തിലെ സുന്ദരിയുടെ രാമണീയകവും സൗരഭ്യവും ചായയിൽ മാത്രമല്ല, കപ്പിലും പകരും.

## നോട്ടം

സ്ത്രീകൾ പുരുഷന്മാരെ നോക്കുന്നതു

ഉമ്പർട്ടോ എകോ, ബോലോന്യ സർവകലാശാലയിലെ സീമിയോട്ടിക്സ് പ്രഫെസറായ അങ്ങയുടെ മുൻപിൽ കേരളമെന്ന കൊച്ചു സ്റേറയിററിന്റെ തലസ്ഥാനത്ത് ഇരുന്നുകൊണ്ട് ഞാൻ നമസ്കരിച്ചുകൊള്ളട്ടെ. അങ്ങയെപ്പോലുള്ള പ്രതിഭാശാലികൾ ലോകത്തുള്ളപ്പോൾ ഞാനും എന്റെ ആളുകളും ട്രിവിയൽ മസ്കിറേറാസിനെ പൊക്കിക്കൊണ്ടു നടക്കുകയാണല്ലോ.



ഉമ്പർട്ടോ എകോ

**പകൽ പോയി രാത്രിവരുമ്പോൾ എനിക്കു വിഷാദം. രാത്രിപോയി പകൽ ആഗമിക്കുമ്പോഴും വിഷാദംതന്നെ. എൻെറ ദുഃഖം പകലിലും രാത്രിയിലും ഞാൻ ആരോപിക്കുകയാണോ? അല്ല. ഏതു മാറ്റവും വിഷാദം ജനിപ്പിക്കും. സാഹിത്യത്തിലെ മാറ്റവും.**

പലവിധത്തിലാണ്. പുരുഷൻ അടുത്തെത്തിയാൽ അവൾ ചക്രവാളത്തിൽ കണ്ണുടക്കി നടന്നുകളയും. അങ്ങനെയൊരുത്തൻ അതിലേ വന്നു, പോയി എന്നുപോലും അവൾ അറിയുന്നില്ല എന്നു ഭാവം. പക്ഷേ, അയാളുടെ പൊക്കം ഇത്ര, വണ്ണം ഇത്ര, ഇട്ടിരുന്ന ഷർട്ട് ഏതുതരത്തിലുള്ളത്, പാൻറ്സ് ഫോറിൻ, മുഖം ഐശ്വര്യമുള്ളത് എന്നൊക്കെ മനസ്സിലാക്കിയിരിക്കും. അയാൾ ക്രീം മുഖത്തു തേച്ചപ്പോൾ ഒരു ചെറിയ അംശം കാതിൻെറ മടക്കിലുണ്ടെങ്കിൽ, മൈക്രോസ്കോപ്പ്കൊണ്ടേ അതു കാണാൻ കഴിയുകയുള്ളുവെങ്കിൽ അതും അവൾ കണ്ടിരിക്കും. മററു ചിലരുടെ നോട്ടം വേറെതരത്തിൽ. തിരുവനന്തപുരത്തെ ജൂബിലി ടൗൺ ഹാളിനടുത്തുവച്ചാണ് അവൾ അയാളെ കാണുന്നതെന്നിരിക്കട്ടെ. പക്ഷേ, അയാളെ നോക്കുകയില്ല. പടിഞ്ഞാറുവശത്തുള്ള യൂണിവേഴ്സിററി കോളേജ് കാണും. കിഴക്കുവശത്തുള്ള മലയാളം ഡിപ്പാർട്ട്മെൻറ് കാണും. വടക്കുവശത്തുള്ള ടൗൺഹാൾ കാണും. ചിലപ്പോൾ തെല്ലകലെയുള്ള പാളയം മാർക്കററും കണ്ടെന്നുവരും. എന്നാലും അയാളെ കാണില്ല. കാണുന്നില്ലെങ്കിലും 'അയാളെന്നെ ആർത്തിയോടെ നോക്കി' എന്നു കൂട്ടുകാരിയോടു പറയും. വേറെ ചിലരുടെ നോട്ടം വേറെതരത്തിൽ. അവൾ അയാളുടെ കണ്ണുകളിലേക്കു നോക്കുന്നു. അവിടെനിന്നു സ്വന്തം കണ്ണെടുക്കില്ല. മന്ദസ്മിതം ചുണ്ടുകളിൽ പരക്കും. അയാളുടെ കണ്ണുകളല്ലാതെ മുഖത്തിൻെറ മററുഭാഗങ്ങൾപോലും അവൾ കാണുകയില്ല. 'ആ പോയതാര്?' എന്നു കൂട്ടുകാരി ചോദിച്ചാൽ 'എന്തോ' എന്നു മറുപടി നല്കിയിട്ട് 'ഞാൻ ആ മനുഷ്യൻെറ കണ്ണുകൾ മാത്രമല്ലേ കണ്ടുള്ളു' എന്നു മനസ്സിൽ പറയും. ഈ മൂന്നാമത്തെ വിഭാഗത്തിൽ പെട്ടവരെ പുരുഷന്മാർക്കു കൂടുതൽ വിശ്വസിക്കാം. എം. സുധാകരൻ മാതൃഭൂമി ആഴ്ചപ്പതിപ്പിലെഴുതിയ 'അന്വേഷണം' എന്ന കഥ സഹൃദയൻെറ കണ്ണുകളിൽ ഉററുനോക്കുന്ന സുന്ദരിയാണ്. അവളുടെ അന്തർഗ്ഗതം അതിൻെറ സാകല്യാവസ്ഥയിൽ സഹൃദയൻെറ മനസ്സിലേക്കു പകരുന്നു. അച്യുതൻകുട്ടി എന്നു പേരുള്ള ഒരാളുടെ സ്വഭാവസവിശേഷതയെ എത്ര സുശക്തമായി, എത്ര ഭംഗിയായി കഥാകാരൻ ചിത്രീകരിക്കുന്നു. നോട്ടം നാലുപാടും ചിതറുന്നതുപോലെ ആഖ്യാനം ചിതറുന്നില്ല. വീക്ഷണം ചക്രവാളത്തിൽ ഉടക്കുന്നതുപോലെ വിദൂര പ്രമേയങ്ങളിലോ വിഷയങ്ങളിലോ അതു ചെന്നു ഉടക്കുന്നില്ല. നോട്ടം കണ്ണുകളിലേക്കുതന്നെ. ആഴത്തിലുള്ള നോട്ടം. എല്ലാ കഥാസുന്ദരികളും സഹൃദയന്മാരെ ഇങ്ങനെതന്നെ നോക്കിയിരുന്നെങ്കിൽ!

## സ്രഷ്ടാവല്ല

കൂട്ടിലടച്ച കിളിയെപ്പോലെയാണ് അശോകൻ ചരുവിലിൻെറ 'ഉത്സവയാത്ര' എന്ന ചെറുകഥ. വാക്കുകളുടെ ഇരുമ്പഴികൾ, ഇമേജിൻെറ അടിത്തട്ട്, സമുദായ വിമർശനമെന്ന മേല്ത്തട്ട്. ഇതു രൂപശില്പം. അകത്ത് ഭാവം എന്ന കിളി. വേശ്യ എന്നുമിരിക്കുന്ന മരച്ചുവട്ടിൽ ഒരുവൃദ്ധൻ ചെന്ന് ഇരിക്കുന്നു. ദിനംപ്രതിയുള്ള പ്രവർത്തനത്തിന് അയാളുടെ ഇരിപ്പ് പ്രതിബന്ധം സൃഷ്ടിക്കുമെന്നതുകൊണ്ട് അവളുടെ നിർദ്ദേശപ്രകാരം ഒരു ചട്ടമ്പി വന്ന് വൃദ്ധനോട് അവിടെനിന്നു പോകാൻ ആജ്ഞാപിക്കുന്നു. സമൂഹത്തെ സംബന്ധിച്ച ഒരു തിന്മയാണ് കിളിയുടെ രൂപമാർന്ന് ഇരിക്കുന്നത്. പക്ഷേ, വാക്കുകൾ കൊണ്ട് കഥാകാരൻ നിർമ്മിച്ചുവച്ചിരിക്കുന്ന ഈ കൂടാണ് പക്ഷിക്കും വായനക്കാരനും അസ്വസ്ഥത ഉളവാക്കുന്നത്. കിളി ചിറകുവീശി നീലാന്തരീക്ഷത്തിൽ പറക്കണം. ആ ദർശനമേ ആഹ്ലാദദായകമാവൂ. ഇന്ന പ്രമേയം എന്നു നേരത്തേകൂട്ടി മനസ്സിൽ കണ്ടുകൊണ്ട് കഥയെഴുതിയാൽ ദാരുമയമാകും അത്. ഉത്തമമായ കഥ ജന്മവാസനാപരമായിരിക്കും. അതു കഥാകാരൻെറ അജ്ഞാതമനസ്സിൽനിന്നു ഉയർന്നുവരുന്നതായിരിക്കും. ഇക്കഥയിൽ അശോകൻ വെറും സൈദ്ധാന്തികനാണ്, സ്രഷ്ടാവല്ല.

## നിർവചനങ്ങൾ

**യു**ഗപ്രഭാവൻ:– ഇവിടെയുള്ള ഏതു നിസ്സാരനായ കലാകാരനും ബഹുജനം എടുത്തുകൊടുക്കുന്ന ഒരു വിശേഷണം.

പോസ്ററ് കാർഡ്:– മാന്യന്മാരെ അപമാനിക്കാനുള്ള ഏർപ്പാട്. ഞാൻ മാന്യനെന്നു സ്വയം പറയുന്നില്ല. പോസ്ററ് കാർഡിൽ എഴുതിവരുന്ന വാക്യങ്ങൾ ഞാൻ വായിക്കുമെങ്കിലും മറുപടി അയയ്ക്കാറില്ല.

ഡോക്ടർ എസ്. രാധാകൃഷ്ണൻ:– രാഷ്ട്രവ്യവഹാരത്തിൽ ഉൾപ്പെട്ടുകൊണ്ട് തത്ത്വചിന്തകനായി പ്രത്യക്ഷനായ ആൾ. തത്ത്വചിന്തകനായി നിന്നുകൊണ്ട് രാഷ്ട്രവ്യവഹാരത്തിൽ താൽപര്യം കാണിച്ച മനുഷ്യൻ. ഫലം രണ്ടിലും പരാജയം.

ചലച്ചിത്ര വാരികകളിലെ നഗ്നചിത്രങ്ങൾ:– രതിഭാവത്തെ വമനേച്ഛയോളം എത്തിക്കുന്നവ. പതിവായി ഈ ചിത്രങ്ങൾ കണ്ടാൽ സ്ത്രീസൗന്ദര്യത്തെക്കുറിച്ചുള്ള ബഹുമാനം ഇല്ലാതെയാവും.

ബോറന്മാർ:– ചാക്രികഗതിയുള്ളവർ. ഒരിടത്ത് എത്തിയ ബോറൻ വീണ്ടും അവിടെ വരും അല്പസമയത്തിനുള്ളിൽ.

## വൈക്കം മുഹമ്മദ് ബഷീർ

**എ**ൻെറ വീട്ടിൻെറ പേര് 'സായികൃഷ്ണ' എന്നാണ്. വാതിൽ കടന്ന് അകത്തേക്കു വന്നാൽ സത്യസായിബാബയുടെ ചിത്രം കാണാം. ക്രിസ്തുവിൻെറ പടം കാണാം. സത്യസായിബാബയുടെ ചിത്രത്തിനുമുൻപിൽ കൊച്ചു നില്വിളക്കു കത്തിച്ചുവയ്ക്കുന്നു. ക്രിസ്തുവിൻെറ പടത്തിനു മുൻപിൽ ആഴ്ചയിലൊരിക്കൽ, ഇരുപത്തിനാലു മണിക്കൂറും കത്തിക്കൊണ്ടിരിക്കുന്ന മെഴുകുതിരി. അതു കെട്ടുപോകാതിരിക്കാൻ വീട്ടുകാർ ഉറക്കമുപേക്ഷിച്ച് ഇരിക്കാറുണ്ട്. എൻെറ വീട്ടിൽ ആദ്യമായി ദയാപൂർവം വന്ന ഫിലിപ്പ് എം. പ്രസാദ് 'സാറിൻെറ വീട്ടുപേരു കണ്ടപ്പോഴേ ആൾ ഏതുതരത്തിലുള്ളവനാണെന്നു മനസ്സിലായി' എന്നു പറഞ്ഞു. 'ഞാൻ അത്ര വിശുദ്ധനൊന്നുമല്ല' എന്ന് മറുപടി നല്കണമെന്നുണ്ടായിരുന്നു എനിക്ക്. എങ്കിലും പറഞ്ഞില്ല അങ്ങനെ. കുറെക്കാലം മുൻപ് ഒരു

പരിചയക്കാരന്റെ വീട്ടിൽ ചെന്നുകയറാനുള്ള ദൗർഭാഗ്യമുണ്ടായി എനിക്ക്. ഒരു ഊളന്റെ ശവത്തിനകത്തുള്ളതെല്ലാം എടുത്തുകളഞ്ഞിട്ട് പഞ്ഞിയോ മറ്റോ നിറച്ച് അതു കണ്ണാടിക്കൂട്ടിൽ വച്ചിരിക്കുന്നു. ആ ഊളൻ (കുറുക്കൻ) മുകളിൽ തൂക്കിയ പ്ളാസ്റ്ററിക് മുന്തിരിക്കുലയിൽ നോക്കിക്കൊണ്ടു നില്ക്കുന്നു. വർഷങ്ങൾക്കു മുൻപ് ഒരു നിരൂപകന്റെ വീട്ടിൽ ചെല്ലേണ്ടതായി വന്നു. നാഴിപോലെ നീണ്ട ഒരു സ്ഫടികഭാജന ത്തിൽ മുള്ളമ്പന്നിയുടെ മുള്ളുകൾ നിറച്ചുവച്ചിരിക്കുന്നു. ആ ഭാജനം ചിരിക്കുന്നതുപോലെ തോന്നിയെനിക്ക്. നിരൂപകന്റെ ചിരിയും അതുപോലെതന്നെ. അക്കാലത്ത് ഫിലിപ്പ് എം. പ്രസാദിനെ എനിക്കറിഞ്ഞുകൂടായിരുന്നു. കേട്ടിട്ടുപോലുമില്ല. ഇന്ന് അറിയാം. അദ്ദേഹം വീട്ടുപേരു കണ്ടുപറഞ്ഞത് കൃതജ്ഞതയോടെ ഞാൻ ഓർമ്മിക്കുന്നു. അദ്ദേഹം വാഴ്ത്തപ്പെടട്ടെ.

ഇങ്ങനെയെല്ലാം ഞാൻ എഴുതിയെങ്കിലും പൊതുവേ സാഹിത്യകാരന്മാർ ഉള്ളിലൊന്നു വച്ചുകൊണ്ടു പുറത്തു മറ്റൊന്നു കാണിക്കുന്നവരാണ്. പോർച്ചുഗീസ് കവിയായ ആന്റോന്യൂ ഫെറീറ (Antonio Ferreira 1828-69) എഴുതിയ ഒരുകാവ്യം ഓർമ്മയിലെത്തുന്നു. ''സീസറിന്, അദ്ദേഹത്തെ വഞ്ചിച്ച പൊംപിയുടെ ശിരസ്സ് സമ്മാനമായി കിട്ടിയപ്പോൾ അന്തരംഗത്തിൽ ഹർഷാതിശയം, നൃത്തം, ഗാനം. പക്ഷേ, പുറമേ കരഞ്ഞിട്ട് വേദനയിലാണ് താനെന്നു കാണിച്ചു. എല്ലാവരും ബഹുമാനിച്ച ഹസ്ദ്രുബാലിന്റെ തല സഹോദരനായ ഹനിബാലിനു നല്കിയപ്പോൾ അദ്ദേഹം ചിരിച്ചു. രാഷ്ട്രമാകെ അപ്പോൾ കരയുകയായിരുന്നു. ഹൃദയത്തിലുള്ളതു മറച്ചു വയ്ക്കുന്നത് പുരുഷനു യോഗ്യം. അതുകൊണ്ട് ഞാൻ പ്രേമത്തോടുകൂടി പാടിയാൽ അത് എന്റെ ആന്തരവേദനകളെയും വിഷാദങ്ങളെയും മറച്ചുവയ്ക്കാൻ മാത്രമാണ്.''

മനുഷ്യൻ ആരായാലും വേണ്ടില്ല, ഉള്ളിലുള്ളത് അതുപോലെ കാണിച്ചാൽ മതിയെന്ന് ഷെയ്ക്സ്പിയറല്ലേ പറഞ്ഞത്? (ഒഥല്ലോയിൽ എന്നാണ് ഓർമ്മ). ഇമ്മട്ടിൽ ഉള്ളിലുള്ളത് ആ രീതിയിൽ തന്നെ കാണിക്കുന്ന നല്ല മനുഷ്യനാണ് വൈക്കം മുഹമ്മദ് ബഷീർ. 1950-ലാണ് ഞാൻ ആദ്യമായി അദ്ദേഹത്തെ കണ്ടത്. ബഷീർ അക്കാലത്ത് പുസ്തകക്കട നടത്തുകയായിരുന്നു. എറണാകുളത്തുള്ള ആ കടയിൽച്ചെന്ന എന്നോട് അദ്ദേഹം സ്നേഹപൂർവം പെരുമാറി. രണ്ടാമത്തെത്തവണ അവിടെച്ചെന്നപ്പോൾ, ലോഡ്ജ് കിട്ടാതെ വിഷമിച്ച എനിക്ക് പ്രാക്കുളം ഭാസിയോടു പറഞ്ഞ് സീവ്യൂ ഹോട്ടലിൽ ഒരുമുറി ഏർപ്പാടുചെയ്തു തന്നു. മൂന്നാമത്തെത്തവണ ഞാൻ അദ്ദേഹത്തെ കണ്ടത് ബേപ്പൂരിൽവച്ചായിരുന്നു. അതിഥിസൽക്കാരത്തിൽ അദ്വിതീയനാണ് ബഷീർ. പോകാനെഴുന്നേറ്റ എന്റെ തലയിൽ കൈചേർത്തുകൊണ്ട് ''ഈശ്വരൻ അനുഗ്രഹിക്കും'' എന്ന് അദ്ദേഹം പറഞ്ഞു. ആർജ്ജവത്തോടെ പറയുന്ന വാക്കുകൾ ശ്രോതാവിനു മിഴിനീരുണ്ടാക്കും. എന്റെ കണ്ണുകൾ ഈറനായി. അദ്ദേഹത്തെക്കുറിച്ച് പി. ഭാസ്കരനുണ്ണി കുങ്കുമത്തിലും പി. ശ്രീധരൻ എക്സ്പ്രസ്സ് വാരാന്ത്യപ്പതിപ്പിലും എഴുതിയിരിക്കുന്നു. ഭാസ്കരനുണ്ണിയുടെ ലേഖനം ഹൃദ്യമാണ്. ശ്രീധരന്റേതു ലക്ഷ്യവേധിയായ അമ്പാണ്. രണ്ടും വായിച്ചു നോക്കാൻ ഞാൻ വായനക്കാരോട് അഭ്യർത്ഥിക്കുന്നു.

ബഷീർ ഇപ്പോൾ മഹാദുഃഖത്തിൽ പെട്ടിരിക്കുകയാണ്. അദ്ദേഹത്തെ നമ്മൾ വേദനിപ്പിക്കാൻ പാടില്ല. സാഹിത്യനിരൂപണമൊക്കെ ശരി. പക്ഷേ, ഏതിനും മേലെയാണ് മനുഷ്യത്വം. അതിനു ന്യൂനത്വം വരുത്തുന്ന ഒരു പ്രസ്താവവും ഇപ്പോൾ ഉണ്ടാകാൻ പാടില്ല.



1987-ലെ നോബൽസമ്മാനം വാങ്ങിയ കവി യോസിഫ് ബ്രൊഡ്സ്കിക്കു ആംഗ്ലോ—അമേരിക്കൻകവി ഡബ്ള്യു.എച്ച്. ഓഡനെ ബഹുമാനമായിരുന്നു. ഓഡന്റെ No Change of Place എന്ന കാവ്യത്തിൽ ഒരുസ്ഥലം വർണ്ണിക്കുന്ന വേളയിൽ ''no one goes/Further than railhead or the ends of piers/Will neither go and send his son എന്നു കവി പറയുന്നുണ്ട്. ഇതിലെ ഒടുവിലത്തെ വരി—Will neither go and send his son എന്നത്—ബ്രൊഡ്സ്കിയെ ഹർഷാതിശയത്തിൽ വീഴ്ത്തി. സാർവലൗകികപ്രാധാന്യമുള്ള ആ വരി അദ്ദേഹത്തിന്റെ മനസ്സിന്റെ പിറകിൽ സ്പന്ദിക്കും, എപ്പോൾ കാവ്യരചനയ്ക്കു സന്നദ്ധനായാലും.

## മലയാളം

ചിന്തയ്ക്ക് ഇട്ടുകൊടുക്കുന്ന ഉടുപ്പാണ് ഭാഷയെന്നു വിചാരിക്കുന്നവരാണ് മാതൃഭാഷയെ പുച്ഛരിക്കുന്നത്. ഭാഷ കഞ്ചുകമല്ല. ചിന്തതന്നെ ഭാഷയാണ്; അല്ലെങ്കിൽ ഭാഷയാണ് ചിന്തയെന്നു പറയാം. കുഞ്ഞ് ജനിക്കുന്നതോടൊപ്പം അതു രൂപംകൊള്ളുന്നു. അങ്ങനെ മാതൃഭാഷ സംസ്കാരത്തോടു ബന്ധപ്പെട്ടിരിക്കുന്നു. ഭാഷയുടെ ഘടകങ്ങളായ വാക്കുകളിലൂടെ കേവലസത്യംവരെ സാക്ഷാത്കരിക്കാമെന്നു തെളിയിക്കാനായി ഓസ്റ്റ്രിയൻ നാടകകർത്താവും നോവലിസ്റ്റുമായ പേറ്റർ ഹൻഡ്കെ Repetition എന്നൊരു നോവലെഴുതിയിട്ടുണ്ട്. അത്യുജ്ജ്വലമാണ് ആ കലാശില്പം.

അവഗണിക്കപ്പെട്ടുകൊണ്ടിരിക്കുന്ന മലയാളഭാഷയുടെ സവിശേഷതകൾക്ക് ഊന്നൽ നല്കിക്കൊണ്ട് ദേശാഭിമാനി വാരിക മുന്നോട്ടു വന്നിരിക്കുന്നത് അഭിനന്ദനാർഹമത്രേ. 50-ാം ലക്കത്തിൽ സ്കറിയാ സക്കറിയായും സി. രാധാകൃഷ്ണനും ഹമീദ് ചേന്ദമംഗലൂരും എം.കെ. ചാന്ദ്രരാജും എഴുതിയ ലേഖനങ്ങൾ വായിച്ച് നമ്മളും വിദ്യാഭ്യാസവിചക്ഷണരും കണ്ണുതുറക്കണം. തുറക്കാത്ത കണ്ണുകൾ തുറപ്പിക്കാൻ ഈ പ്രബന്ധങ്ങൾ പര്യാപ്തങ്ങളാണ്.



പകൽ പോയി രാത്രി വരുമ്പോൾ എനിക്കു വിഷാദം. രാത്രി പോയി പകൽ ആഗമിക്കുമ്പോഴും വിഷാദംതന്നെ. എന്റെ ദുഃഖം പകലിലും രാത്രിയിലും ഞാൻ ആരോപിക്കുകയാണോ? അല്ല. ഏതു മാറ്റവും വിഷാദം ജനിപ്പിക്കും. സാഹിത്യത്തിലെ മാറ്റവും.



ബഷീർ

**ബഷീർ ഇപ്പോൾ മഹാദുഃഖത്തിൽ പെട്ടിരിക്കുകയാണ്. അദ്ദേഹത്തെ നമ്മൾ വേദനിപ്പിക്കാൻ പാടില്ല. സാഹിത്യനിരൂപണമൊക്കെ ശരി. പക്ഷെ, ഏതിനും മേലെയാണ് മനുഷ്യത്വം. അതിനു ന്യൂനത്വം വരുത്തുന്ന ഒരു പ്രസ്താവവും ഇപ്പോൾ ഉണ്ടാകാൻ പാടില്ല.**